# മലങ്കര ഇടവക പത്രിക



പുസ്തകം ൩]   ഫവ്വൻ   പ്സീറൊ൩   [ലക്കം ൩

## മംഗളം.

ഹേറോദേസെന്ന പാരിൽ പുകൾപെരുകിടുമാ ദുഷ്ടരാജന്റെ കഷ്ട-
പ്പാറാവിൽ കേറുവാനങ്ങൊരു ഭയമൊടു ഗ്ലീലായതിൽ പോയ്വസിച്ച്
ക്രൂരറ്റും നാകരാജ്ഞീ മണിയുടെ തനയൻ ധാരുകാരുണ്യ ശീലൻ
ഏറ്റം മോദേന നിങ്ങൾക്കകമതിലനിശം മംഗളം നൽകിടട്ടെ.

കണ്ണിയാപള്ളി വി. കെ. ജോസെഫ് മാപ്പിള.

---

## നിനുവ പട്ടണം. (തുടൎച്ച)

അവരുടെ നിഗളവും വിഗ്രഹാരാധനയും കൎത്താവിനെ കോപിപ്പിച്ചു എങ്കിലും താൻ ദീൎഘശാന്തതയുള്ളവനാകകൊണ്ടു അവരെ അനുതാപത്തിനു വിളിപ്പാൻ യോനായെ പറഞ്ഞയച്ചു നാല്പതു ദിവസിക്കകം നിനുവ കീഴ്മേൽ മറിക്കപ്പെടും എന്നു അവൻ പ്രസംഗിച്ചു. ൟ പ്രസംഗം തൽക്കാലം ഫലം ചെയ്തു. രാജാവുമുതൽ ദാസൻവരെ എല്ലാവരും മൂന്നു ദിവസത്തെ ഉപവാസവും അനുതാപവും കഴിച്ചു ദൈവത്തെ സമാധാനപ്പെടുത്തി. (യൊനാ- ൩- ൧൦) "താൻ കോപത്തിൽ സാവധാനിയും ദീൎഘക്ഷമയുള്ളവനും" ആണെന്നു ഇങ്ങനെ വ്യക്തപ്പെടുത്തി എങ്കിലും ൟ അനുതാപം താൽക്കാലികം മാത്രമായിരുന്നു- അവർ പിന്നെയും പാപത്തിൽവീണു- യോനായുടെ കാലത്തു ഭരിച്ചിരുന്ന രാജാവിന്റെ പിന്തുടൎച്ചക്കാരൻ പുൽ എന്നൊരാളായിരുന്നു- അവൻ ഇസ്രായെലിന്റെ അതൃത്തിയോടു ചേൎന്ന ജാതികളെ അടിമപ്പെടുത്തി. (൧ നാളാ- ൫- ൨൬) പിന്നത്തെ രാജാവു തിഗ്ലാതഫലസാർ- ഇവൻ യഹൂദായെ ആക്രമിച്ചു കീഴ്പ്പെടുത്തി. അടുത്ത പിൻവാഴിയായ ശാൽമനസർ ഇസ്രായെലിനെപീഡിപ്പിച്ചു. (൪ രാജാ- ൧൭- ൩) ഇവന്റെ പിന്തുടൎച്ചക്കാരൻ സാർഗൊൻ ആയിരുന്നു. ഇവനാണ ശമ്മറിയായെ നശിപ്പിച്ചു ഇസ്രായെലിന്റെ ൧൦ ഗോത്രങ്ങളെ അടിമപ്പെടുത്തിയതു.

അടുത്ത പിന്തുടൎച്ചക്കാരനായ സൻഹെറീബ് അസൂറിയാ രാജ്യത്തെ പരമോന്നതിയിൽ വരുത്തിയവൻ ആയിരുന്നു. ഇവൻ നീതിമാനായ ഹെസക്കിയാ രാജാവിന്റെ ഭരണകാലത്തു യെറുശ്ലെമിനു നേരെ യുദ്ധത്തിനു ചെന്നു യഹൂദായിലെ കോട്ടകളെ പിടിച്ചു. യഹൂദാരാ

വ്വ വളരെ ദ്രവ്യം കൊടുത്താണ അവനെ പറഞ്ഞയച്ചതു. രണ്ടു വർഷം ശേഷം അവൻ പിന്നെയും യെറുശ്ലെമിനു നേരെ യുദ്ധത്തിനു വന്നു. ഈ പ്രാവശ്യം അവൻ ജീവനുള്ള ദൈവത്തെ ദൂഷണം പറഞ്ഞതിനാൽ ഹെസക്കിയായുടെ പ്രാർത്ഥനയെ ദൈവം ചെവിക്കൊണ്ടു അത്ഭുതമായി... താൽ അസ്സൂറിയാ സൈന്യത്തെ നശിപ്പിച്ചു. (൨ രാജാ. ൧൯)

നിനുവയിൽനിന്നു കണ്ടുകിട്ടിയ മാബ്ബിൽ രേഖകൾ വേദപുസ്തകത്തിലെ മേല്പറഞ്ഞ കഥകളെ ഏറക്കുറെ തെളിയിക്കുന്നുണ്ടു. സൻഹെരിബ ആദ്യം യഹൂദായിൽ യുദ്ധത്തിനു വന്നപ്പോൾ തിരിച്ചുപോകുന്നതിനു ൩൦൦ താലന്തു വെള്ളിയും ൩൦ താലന്തു സ്വർണ്ണവും കപ്പം ചോദിച്ചു എന്നും കൊട്ടാരത്തിലും ദേവാലയത്തിലും ഉണ്ടായിരുന്ന വെള്ളിയെല്ലാം ഹെസക്കിയാ കൊടുത്തു എന്നും ദേവാലയത്തിന്റെ വാതിലുകളിന്മേൽ പൊതിഞ്ഞിരുന്ന സ്വർണ്ണം എടുത്തു കൊടുത്തു എന്നും വേദത്തിൽ പറയുന്നു. (൨ രാജാ. ൧൮- ൧൩) ഇപ്പോൾ കണ്ടു പിടിച്ചതിൽ ഒരു മാർബ്ബിളിൽ ഇപ്രകാരം എഴുതിയിരിക്കുന്നു: “ഹെസക്കിയാ എന്റെ നുകത്തിനു കീഴ്പ്പെടാഞ്ഞതിനാൽ ഞാൻ അവന്റെ നേരെ ചെന്നു. ആയുധബലവും എന്റെ ശക്തിയുംകൊണ്ടു ഉറപ്പുള്ള കോട്ട കെട്ടിയ ൪൬ പട്ടണങ്ങളെ ഞാൻ പിടിച്ചു. ഞാൻ പിടിച്ചു കവർച്ച ചെയ്യു ചെറിയ പട്ടണങ്ങൾക്കു സംഖ്യയില്ല.......അപ്പോൾ എന്റെ ആയുധബലത്തിൽ ഹെസക്കിയായിക്കു ഭയം നേരിട്ടു. അവൻ യെറുശ്ലെമിലെ മൂപ്പന്മാരെയും പ്രമാണികളെയും എന്റെ അടുക്കൽ അയച്ചു. ൩൦ താലന്തു പൊന്നും ൮൦൦ താലന്തു വെള്ളിയും പല നിക്ഷേപങ്ങളും കപ്പമായി എനിക്കു കൊടുത്തയച്ചു. ഇവയെല്ലാം എന്റെ ഇരിപ്പിടമായ നിനുവയ്ക്കു ഞാൻ കൊണ്ടുവന്നു”.

മണ്ണിനുകീഴെ കിടന്ന കല്ലുകൾ വേദപുസ്തകത്തിലെ മിക്ക സംഗതികളെയും ശരിയായി സാക്ഷിക്കുന്നു. അവൻ യഹൂദിയായിലെ കോട്ടയുള്ള പട്ടണങ്ങളെ പിടിച്ചു എന്നു വേദവും ൪൬ കോട്ടകളെ പിടിച്ചു എന്നു കല്ലും പറയുന്നു. ഹെസക്കിയായുടെ ഭയവും ദൂതും അയച്ച സ്വർണ്ണത്തിന്റെ തുകയും യോജിച്ചിരിക്കുന്നു. വെള്ളി ൩൦൦- താലന്തു എന്നു വേദത്തിലും ൮൦൦ എന്നു കല്ലിലും പറഞ്ഞിരിക്കുന്നതിൽ അല്പം ഭേദമുണ്ടു. ഇതു ഒരു ഭേദം അല്ല, വേദത്തിൽ പറയുന്ന സംഖ്യ കപ്പമായി ആണ്ടുതോറും കൊടുപ്പാൻ നിശ്ചയിച്ച സംഖ്യയായിരിക്കണം. ദൈവാലയത്തിലെ ഭണ്ഡാരങ്ങളെയും തൂണുകളെയും മററും പൊളിച്ചു വിശേഷാൽ സമ്മാനങ്ങളും കൊടുത്തിരിക്കാം. അതെല്ലാം കൂടെ കൂട്ടുമ്പോൾ മാർബ്ബിൾ കല്ലിലെ സംഖ്യ ശരിയായിരിക്കാം.

വേറൊരു യോജിപ്പു കാണ്മാനുള്ളതു ലാക്കീശ് പട്ടണത്തെ സംബന്ധിച്ചാകുന്നു. ഇതു യഹൂദിയായിലെ ഒരു ഉറപ്പുള്ള കോട്ടയായിരുന്നു. സൻഹെറിബ് ലാക്കീശിൽ താമസിച്ചു എന്നു വേദത്തിൽ കാണുന്നു. (൨ രാജാ- ൧൯- ൮) മാർബ്ബിൾ കല്ലുകളിൽ ഒന്നിൽ ലാക്കീശിലെ യുദ്ധം വിവരിച്ചിരിക്കുന്നതിൽ എഴുതിയിരിക്കുന്നതു എന്തെന്നാൽ: “അസ്സൂറിയാ രാജ്യത്തിന്റെ രാജാവായ ബലവാനായ സൻഹെറിബ ലാക്കീശി

ന്റെ മുമ്പാകെ ന്യായാസനത്തിന്മേൽ ഇരുന്നും കൊണ്ടു അതിന്റെ ലജ്ജ ഞാൻ അനുഭവിക്കുന്നു;;

സൻഹേരീബ രാജാവു യരുശലേമിനു നിന്നു തോറ്റുപോന്ന വിവരം മേൽ പറഞ്ഞുവല്ലൊ. ഇവനെ അവന്റെ മക്കൾ കൊന്നതായി വേദം പറയുന്നു. യഹോവായുടെ നാമം സൻഹേറിബ എന്നു ദുഷിച്ചവെ അന്നു മുതൽ അസ്സൂറിയാ മഹാരാജ്യത്തിന്റെ ഇടിവു ആരംഭിച്ചു. എന്നാൽ നിനുവയുടെ അവസാന നാശം വരുത്തിയതു മേദായകാരുടെയും ബാബെല്ക്കാരുടെയും ഐക്യപടയാളികൾ ആയിരുന്നു. ഇവർ നിനുവയെ വളഞ്ഞു. പട്ടണം വിസ്താരമുള്ളതും കോട്ട ഉറപ്പുള്ളതുമായിരുന്നതുകൊണ്ടു എളുപ്പത്തിൽ കീഴ്പെടുത്തുവാൻ പാടുണ്ടായിരുന്നില്ല അതുകൂടാതെ തീഗ്രീസ നദിതന്നെ ശത്രുവാകാതെ പട്ടണം പിടിക്കപ്പെടുകയില്ലെന്നു അവിടെ ഒരു പുരാണ പഴഞ്ചൊല്ലുണ്ടായിരുന്നതിനാൽ ശത്രുക്കളുടെ ആക്രമം ഒരിക്കലും സാദ്ധ്യമല്ലെന്നു നിനുവക്കാർ വിശ്വസിച്ചിരുന്നു. എങ്കിലും നിനച്ചിരിയാത്ത നാശം തിഗ്രീസിൽ നിന്നു തന്നെയാണ് ഉണ്ടായതു. അസാമാന്യമായ ഒരു ജലപ്രവാഹം തീഗ്രീസ നദിയിൽ ഉണ്ടായതോടുകൂടി ആറുവക്കത്തെ കോട്ട രണ്ടുമൈൽ നീളത്തിൽ ഒന്നാകെ പെട്ടെന്നു ഇടിഞ്ഞുവീണു. ശത്രുക്കളുടെ പ്രവേശനത്തിനു ഇങ്ങനെ നല്ല വഴിയുണ്ടായി. രാജാവും കുഡുംബവും ജനവും അശേഷം നശിക്കപ്പെട്ടു ശത്രുക്കൾ പട്ടണത്തിനു തീവച്ചു വേണ്ട നാശങ്ങൾ എല്ലാം ചെയ്തു. ഇതു സംഭവിച്ചതു ക്രിസ്തുവിനു ഏകദേശം ൬൦൬ വഷം മുമ്പായിരുന്നു.

പട്ടണങ്ങളിൽ വച്ചു ഭംഗിയേറിയ നിനുവയും മഹാരാജ്യങ്ങളിൽ വച്ചു ഒന്നാമത്തേതായ അസ്സൂറിയായും ഇപ്രകാരം നിർമ്മൂലമാക്കപ്പെട്ടു. ഇതിനു ൨൦൦ വഷം മുമ്പുതന്നെ അതിനെ നശിപ്പിക്കുവാൻ ദൈവം വിധിച്ചെഴുതി യോനാ മുഖാന്തിരം പ്രസ്താവിച്ചു എങ്കിലും തല്ക്കാല അനുതാപം ഇത്രത്തോളം നീട്ടി. നാഹൂം ദീർഘദർശി ഇതിന്റെ നാശത്തിനു നൂറു വഷം മുമ്പു ഇപ്രകാരം പറഞ്ഞു. "കവിഞ്ഞൊഴുകുന്ന പ്രളയം കൊണ്ടു അതിന്റെ സ്ഥാനത്തെ അവൻ അശേഷം സംഹാരം വരുത്തും" "നിനുവയെ ശൂന്യവും വനവും ഉണങ്ങിയ നിലവുംപോലെ ആക്കിക്കളയും" സെഫ്ന- ൨- ൧൩- ഇതു എത്ര ശരിയായി സംഭവിച്ചു. ൧൦൦ വഷം മുമ്പു ജീവിച്ചിരുന്ന ഒരു ഗ്രന്ഥകർത്താവു പറയുന്നതു. "നിനുവ അശേഷം നശിച്ചു. അതിന്റെ ശിഷ്ടം ഒന്നുമില്ല. അതു എവിടെ സ്ഥാപിക്കപ്പെട്ടിരുന്നു എന്നുപോലും പറവാൻ പാടില്ല". ൨൦൦൦ വഷം ഇങ്ങനെ മറഞ്ഞുകിടക്കുമ്പോൾ തങ്ങൾ നിനുവയുടെ പുറത്തു ചവിട്ടുന്നു എന്നറിയാതെ എത്ര കാൽച്ചുവടു അതിനെ മെതിച്ചു നടന്നിട്ടുണ്ടു. ഈ അവസാന കാലത്തു നിനുവ തന്റെ പാപത്തെ ഏറ്റുപറയുന്നതു പോലെയും തന്റെ ജനത്തിന്റെ ശിക്ഷാവിധിയെ പ്രത്യക്ഷപ്പെടുത്തുന്നതുപോലെയും വെളിപ്പെട്ട കൊട്ടാരങ്ങളെയും തെരുവുകളെയും വിഗ്രഹങ്ങളെയും കല്ലുകളെയുംകൊണ്ടു ശുദ്ധവേദപുസ്തകം സത്യമുള്ളതെന്നു അട്ടഹാസിക്കുന്നു. ഇതു ദൈവം അറിയാതെയും ദീർഘദർശിയാൽ അറിയി

...പ്പെടാതെയും അല്ല. "ഞാൻ നിനക്കു ശവക്കുഴി ഉണ്ടാക്കും" എന്നു ...ഹമിയാ പറഞ്ഞിരിക്കുന്നു. (൧- ൧൪) ഇതാ അവൾ ശവക്കുഴിയിൽ ...ന്നെ ൨൦൦൦ വൎഷം മൂടപ്പെട്ടു കിടന്നു. അതുപോലെ തന്നെ നദി പ്രവാഹം, പട്ടണത്തിന്റെ ദഹനം മുതലായി ചരിത്രകാരർ സാക്ഷിക്കുന്ന ...ല്ലാ സംഭവങ്ങളും വേദം ഉച്ചരിച്ചിട്ടുള്ളതാകുന്നു. (നാഹൂം ൧- വ്യ- .. ൧൩- ൨- ൬)

ഇതിൽനിന്നു നമ്മുടെ വായനക്കാർ ആലോചിക്കേണ്ടതു എന്തെന്നാൽ:- ൧. ദൈവവചനം സത്യമായി ഉണ്ടായിട്ടുള്ളതെന്നു ഈ സംഭവങ്ങൾ തെളിയിക്കുന്നു. ൨. നിഗളം, പ്രശംസ, വിഗ്രഹാരാധന എന്നവ യഹോവായ്ക്കു സഹിച്ചുകൂടാത്ത പാപങ്ങളാകുന്നു. അവയ്ക്കു താൻ നിശ്ചയമായി പ്രതികാരം ചെയ്യും. ൩. തീൎച്ചയായി നാശത്തിനു വിധിക്കപ്പെട്ട പട്ടണം അനുതാപം മൂലം വിടുതൽ പ്രാപിച്ചതു പോലെ അനുതപിക്കുന്നവരെ കൈക്കൊള്ളുവാൻ നമ്മുടെ ദൈവം സന്നദ്ധനാകുന്നു. ൪. അനുതപിച്ച പാപി വീണ്ടും പാപത്തിൽ വീഴാതിരിപ്പാൻ സൂക്ഷിച്ചിരിക്കേണ്ടതാണ. അല്ലെങ്കിൽ നിനവെയ്ക്കു വന്ന പോലെ അവന്റെ ശിക്ഷാവിധി ഇരട്ടിക്കപ്പെടും.



## ക്രിസ്താശ്രിത ധൈൎയ്യപ്രബോധിനി.

ഈ തലവാചകത്തോടുകൂടി ക്രിസ്തുവിൽ ആശ്രയിക്കുന്ന ഏവൎക്കും ധൈൎയ്യത്തെ പ്രബോധനം ചെയ്യുന്നതായ എന്റെ മൂന്നാമത്തെ ഉപന്യാസവും ഇതാ മാന്യവായനക്കാരായ നിങ്ങളുടെ ദൃഷ്ടിയിൽ കൊണ്ടുവരുന്നു. പ്രിയമുള്ളവരേ, ദൈവത്തിന്റെ ആത്മാവു എപ്പോഴും നിങ്ങളോടു വാദിച്ചുകൊണ്ടിരിക്കയില്ല. ദൈവത്തിൽ നിന്നു ഉണ്ടാകുന്ന എല്ലാ വിളികൾക്കും നാം കണക്കു കൊടുക്കേണ്ടിയവരെന്നും ശുദ്ധിയോടും പാപത്തോടും വിളയാടുന്നശീലമുള്ള കുട്ടികളെപ്പോലിരിക്കുന്നതു പരിതാപകരമെന്നു കഴിഞ്ഞ ഒരു ലക്കത്തിലെ പ്രസംഗം കൊണ്ടും നിങ്ങൾ അറിഞ്ഞിരിക്കുന്ന ഒരു സംഗതിയാണല്ലോ. ആയതിനാൽ ഈ ലേഖനം വായിക്കപ്പെടുന്ന ക്രിസ്തീയ സഹോദരാ നിന്റെ രക്ഷയ്ക്കായി കാല്വറിമലമുകളിൽ തന്റെ വിലാവിനെ തുറന്നു നിന്നെ ശുദ്ധീകരിച്ചവനായ ശ്രീയേശു എന്ന ഇടയന്റെ ശബ്ദത്തെ കേൾക്ക! "ആടുകൾ അവന്റെ ശബ്ദത്തെ അറിയുന്നതുകൊണ്ടു അവ അവന്റെ പിന്നാലെ ചെല്ലുന്നു. യോഹ- ൧൦- ൪, നിന്റെ ഇടയനായ ക്രിസ്തുയേശുവിന്റെ കൎണ്ണരസമേറിയ ശബ്ദത്തെ അറിവാൻ നീ ആഗ്രഹിക്കുന്നെങ്കിൽ നീ അവന്റെ ആടുകളിൽ ഒന്നായിരിക്കണം. അങ്ങനെയെങ്കിൽ താഴെപ്പറയുന്ന ചോദ്യങ്ങളെ നിന്റെ ആത്മാവോടു ചോദിക്കുക.

൧. നിന്റെ ദേഹവും ദേഹിയും നിനക്കു ശരിയായി കീഴടങ്ങീട്ടുണ്ടോ? റോമ- ൧൨- ൧,

൨. ജീവനോ, മരണമോ, അജ്ഞതയോ, വിജ്ഞതയോ അവൻ ക

ല്പിക്കുന്ന എന്തിന്നും കൎത്താവിനെ പിന്തുടരുവാൻ നിനക്കു മനസ്സാക്ഷി വൊ? ൧ കൊറ. ൪. ൯. ൧൪.

൩. ദൈവത്തിന്നും നിനക്കും തമ്മിൽ കുററമില്ലാത്ത മനസ്സാക്ഷിയുണ്ടെന്നു നീ നിരൂപിക്കുന്നുവൊ? അപ്പൊ. ൨൪. ൧൬,

൪. ക്രിസ്തു നിന്നിൽ ഉണ്ടെന്നു വിശ്വാസത്താൽ നീ കാണുന്നുവൊ? എഫെ. ൩. ൧൭,

ഈ സൂചകങ്ങളെ കുറിച്ചു നിനക്കു ഉറപ്പുണ്ടെങ്കിൽ ശേഷം വായിക്ക— ക്രിസ്തുവിന്റെ സ്വരം എപ്പൊഴും പിതാവിനെ സന്തോഷിപ്പിക്കുന്നു. യൊഹ. ൮. ൨൯, നിനക്കു ദൈവത്തെയും മനുഷ്യനെയും ചിലപ്പൊൾ ദൈവത്തെ മാത്രവും സന്തോഷിപ്പിക്കാൻ കഴികയും. എന്നാൽ മനുഷ്യനെ മാത്രം സന്തോഷിപ്പിച്ചുകൊണ്ടിരിക്കുന്നതു ഒരിക്കലും ഉണ്ടാകാത്തതിൽ ഒന്നത്രെ. മനുഷ്യവംശത്തെ തൃപ്തിവരുത്തുന്നതിനുള്ള സ്വരം ക്രിസ്തുവിൽനിന്നല്ല. ഗലാ. ൧. ൧൰, ക്രിസ്തുവിന്റെ ശബ്ദം ദൈവത്തെയും മനുഷ്യനെയും സന്തോഷിപ്പിക്കുന്നതിന്നും (നട. ൨൩. ൧,) ദൈവത്തെ മാത്രം സന്തോഷിപ്പിക്കുന്നതിന്നും ആകകൊണ്ടു ഇടവിടാതെയുള്ള മേൽനോട്ടത്തിനു നിന്റെ കണ്ണുകളെയും (സങ്കി. ൨൫. ൧൫) അവന്റെ ശബ്ദത്തെ തിരിച്ചറിയുന്നതിനു നിന്റെ കണ്ണുകളെയും കൎത്താവിങ്കൽ സൂക്ഷിക്ക. (സുഭാ. ൫. ൨൪) അവൻ ഊതികൊണ്ടിരിക്കുന്ന കാററുപോലെയും (നട. ൨. ൨) ചിലപ്പോൾ ശാന്തസ്വരത്തിലും (൧ രാജ. ൧൯. ൧൨) നിന്നോടു സംസാരിക്കും. അവന്റെ ശബ്ദത്തെ കേൾക്കുന്നതിനു മുമ്പായി നിന്റെ ഹൃദയം ശാന്തമായും സമാധാനത്താൽ പൂൎണ്ണമായും കൎത്താവിൽ സ്ഥിരപ്പെട്ടും ഇരിക്കണം. (ഏശാ. ൨൬. ൩) നീ ലോകത്തിന്റെയും കുററമുള്ള മനസ്സാക്ഷിയുടെയും ശബ്ദത്തെ കേട്ടു അവ മെറിയ അനുസരണക്കേടെന്നു മാത്രം വകവച്ചാലും നിന്റെ സമാധാനം നഷ്ടപ്പെട്ടു പോയിരിക്കയാൽ ക്രിസ്തുവിന്റെ ശബ്ദം നീ കേൾക്കപ്പെടുകയില്ല അതുകൊണ്ടു വിശ്വാസവും അനുസരണവും പ്രത്യേക കരുതലുകൾ ആയിരിക്കട്ടെ. നിന്റെ ഹൃദയം സമാധാനത്തോടു കൂടിയതും സ്നേഹത്താൽ കത്തുന്നതുമെങ്കിൽ ദൈവത്തിന്റെ ശബ്ദത്തെ തിരിച്ചറിവാൻ നിനക്കു ഒരിക്കലും തെററുന്നതല്ലെന്നു മാത്രമല്ല "വഴി ഇതാകുന്നു" (ഏശാ. ൩൦. ൨൧) എന്നുള്ള മാധുൎയ്യസ്വരത്തെ നീ കേൾക്കയും ചെയ്യും. എന്തുകൊണ്ടെന്നാൽ നീ ക്രിസ്തുവിന്റേതാകുന്നതുകൊണ്ടു അവന്റെ ശബ്ദത്തെ അറിയുന്നു. (യോഹ. ൧൦. ൪) അവന്റെ ശബ്ദം നിന്റെ ധാരണകൾക്കു വിപരീതമായിരുന്നാലും അവന്റെ വചനങ്ങൾക്കു വിരുദ്ധമായിരിക്കയില്ല. എന്തെന്നാൽ അവന്റെ വചനം നിന്റെ കാലുകൾക്കു ഒരു വിളക്കാകുന്നു. (സങ്കി. ൧൧൯. ൧൦൫) ഇവയെ കുറെക്കൂടെ വ്യക്തമായി അറിയണമെങ്കിൽ അവന്റെ ശബ്ദങ്ങൾക്കു ചെവിചായിക്ക. അതു "തന്റെ പുത്രനെ പുറജാതികാരുടെ ഇടയിൽ സുവിശേഷിക്കേണ്ടതിനു എന്നിൽ അവനെ വെളിപ്പെടുത്തുവാൻ ഇഷ്ടം തോന്നിയപ്പോൾ ഉടനെ ഞാൻ ജഡത്തോടും രക്തത്തോടും ആലോചിച്ചില്ല". (ഗലാ. ൧. ൧൬) ഈ വചനം പൂൎണ്ണമായി നിന്നെ

പടിപ്പാകും. അവൻ നിനക്കു ചെയ്യുതിനെ മറ്റുള്ളവരെ അറിയിക്കുന്നതിനത്രെ ദൈവം ആവശ്യപ്പെടുന്നതു. മനുഷ്യനെക്കുറിച്ചു നിനക്കു ഭയമുണ്ടെങ്കിൽ നീ അവയെ ചെയ്യരുതു. നീ അവന്റെ ശബ്ദത്തെയും ആത്മാവിന്റെ ഹിതങ്ങളെയും അനുസരിക്കുന്നില്ല. എന്നാൽ നിന്നിലുള്ള അവന്റെ ആത്മാവു നിന്റെ സകല പ്രവൃത്തികൾമൂലവും മഹത്വപ്പെടേണ്ടുന്നതിനു നിനക്കു മനസ്സാകുന്നെങ്കിൽ ദൈവത്തിന്റെ ഇഷ്ടം നടക്കട്ടെ (നട. ൨൧. ൧൪) എന്നു നീ പറയും. നിന്റെ സ്വന്തമായി ഒന്നും നിനക്കില്ലാത്തതുകൊണ്ടു നിന്റെ ഇഷ്ടം ദൈവത്തിന്റെ ഇഷ്ടത്തിനു കീഴ്പെട്ടിരിക്കുന്നു. ഇതിനാൽ നീ ദൈവത്തിൽ വിശ്വസിക്കയും അവനോടു പ്രാർത്ഥനയിലും എല്ലാ കാര്യങ്ങളിലും അവന്റെ മഹത്വത്തെ അന്വേഷിക്കുന്നതിലുമായി നിന്നെ കാണുമ്പോൾ ദൈവാത്മാവു സകല സത്യത്തിലും നടത്തും. യോഹ. ൧൬. ൧൩. സങ്കീ. ൨൫. ൯. ൨൭. ൧൧. ൩൨. ൮. ൧൪൩. ൧൦.

എ. എം. ഒ.

---

## നസ്രാണി ദീപികയുടെ "പ്രത്യേക ലേഖകൻ"

## മുൻവിധി കൂടാതെ ചിന്തിപ്പാൻ.

ദീപികയുടെ ഒരു "പ്രത്യേക ലേഖകനും" പത്രികയും തമ്മിൽ ചില വാദങ്ങൾ നടന്നിരുന്നതു വായനക്കാർ ഓർമ്മിരിക്കുമല്ലൊ. ദീപികാലേഖകൻ ഒന്നിനു പത്തു വീതം സമ്മാനം വാങ്ങിച്ചുകൊണ്ടു രണ്ടു മൂന്നു മാസം മൌനം ദീക്ഷിച്ചിരുന്നേച്ചു ഉറങ്ങി ഉണൎന്നതുപോലെ ഇടവം ൨൦-നു-ലെ ദീപികയിൽ ഒരു ലേഖനവും കൊണ്ടു വന്നിരിക്കുന്നു.

അന്ത്യോഖ്യാസിംഹാസനത്തിലെ യാക്കോബായ പാത്രിയൎക്കീസന്മാരുടെ പിന്തുടൎച്ച അപ്പോസ്തോലന്മാരിൽ നിന്നാണെന്നും ദീപിക പറഞ്ഞിരുന്നതുപോലെ ഇവർ ൬-ാം നൂറ്റാണ്ടിൽ കിളിൎത്തതല്ലെന്നും പത്രികയിൽ മുമ്പൊരിക്കൽ സൂചിപ്പിച്ചിരുന്നതാണ ദീപികാ ലേഖകന്റെ ഇപ്പോഴത്തെ വാദവിഷയം.

നമ്മുടെ എതിർലേഖകൻ പറയുന്നതു ൧. യാക്കോബായ എന്നപേർകൊണ്ടു ആ മതവും പാത്രിയൎക്കാ സിംഹാസനവും യാക്കോബു ബുൎദാനാ മുതല്ക്കു മാത്രം ഉള്ളതാണെന്നു തെളിയുന്നു എന്നും ൨. യാക്കോബായ മതം അപ്പൊസ്തോലകാലം മുതല്ക്കുള്ള സത്യമതമാണെന്നും റോമ്മാ വിശ്വാസത്തിൽ ൬-ാം നൂറ്റാണ്ടിൽ പാപ്പാ ഇടത്തൂട്ടു പ്രവേശിപ്പിച്ചു എന്നും വല്ല ഇംഗ്ലീഷുകാരുടെയൊ ഗ്രീക്കുകാരുടെയൊ പുസ്തകങ്ങൾകൊണ്ടെങ്കിലും തെളിയിക്കാമെങ്കിൽ പൊൻമാല തരാമെന്നും ആകുന്നു.

ദീപികയുടെ ഈവക പൊങ്ങച്ചം വായിക്കുമ്പോൾ സാമാന്യ ബുദ്ധികൾക്കും ലജ്ജ തോന്നിപ്പോകും. വിലങ്ങുശൃംഖലകളും പൊൻമാലകളും ആവശ്യം പോലെ എടുത്തു വിളമ്പുന്നതിനു ഈ വിദ്വാൻ തന്റെ മുറിയുടെ കോണിൽ കൂട്ടിയിരിക്കയാണെന്നു തോന്നുന്നു. പണ്ടൊരിക്കൽ ഇൻഫില്ലെബിലിററി കാതൊലിക്കാ എന്ന കള്ളനൃസഹജീവി റോമ്മാമതത്തിൽ ചേൎന്ന ഒരു പുസ്തകത്തിൽനിന്നു ഒരുഭാഗം പകൎത്തിയിരുന്നതു പത്രികയിൽ ചേൎത്തിരുന്നതു വായിച്ചും കൊണ്ടു ഇങ്ങനെ ഒരു പുസ്തകമില്ലെന്നും കാണിച്ചുകൊടുത്താൽ വിലങ്ങുശൃംഖല കൊടുക്കാമെന്നും ദീപിക കൂസൽ ഇല്ലാതെ പറകയുണ്ടായി. ഞങ്ങൾ വളരെ ശ്രമംചെയ്തു പുസ്തകംവരുത്തി വച്ചുംകൊണ്ടു പന്തായം മൂന്നാമസ്ഥാനത്തു വയ്ക്കുവാൻ തുറന്നു ചോദിച്ചപ്പോൾ വിലങ്ങുശൃംഖലക്കാരൻ തന്നെക്കണ്ടതു മിണ്ടല്ലെ എന്ന ഭാവത്തിൽ മൌനമായിരുന്നു കളഞ്ഞു. ആ സംഗതിയെല്ലാം മറന്നപ്പോൾ പൊൻമാലയും കൊണ്ടാണ ഇപ്പോഴത്തെ പുറപ്പാടു. കഷ്ടം ലജ്ജാവഹമായ ഈവക പ്രവൃത്തികൾക്കു ഇവരല്ലാതെ ആരും ഉണ്ടാകുമെന്നു തോന്നുന്നില്ല. പൊൻമാല പോയിട്ടു പൂച്ചമാലപോലും കൊടുക്കുവാൻ ഈ അധികപ്രസംഗി പ്രാപ്തനാണെന്നു ഞങ്ങ

ൾ വിചാരിക്കുന്നില്ല. വീഴ്ശൃംഖലയുടെ കാര്യം തീർച്ചപ്പെടുത്തിയിട്ടു മാലകാര്യം ഞ്ഞിരുന്നെങ്കിൽ ഇയാളുടെ വാക്കിനു വല്ല വിലയും ഉണ്ടെന്നു വിചാരിക്കാമായിരു

യാക്കോബായമതം ശ്ലീഹന്മാരുടെ കാലംമുതൽ ഉള്ളതെന്നും പാപ്പാതെററിദ്ധ യി എന്നും കാണിപ്പാൻ ഒരു പ്രയാസവുമില്ല. ശ്ലീഹന്മാരുടെ കാലംമുതൽ ഉള്ളതെ പറഞ്ഞതു പേർ അല്ല, ഉപദേശമാണെന്നു ആർക്കും സംശയമില്ലല്ലൊ. യാക്കോബാ എന്നപേർ ശ്ലീഹന്മാരുടെ കാലത്തില്ലാഞ്ഞതുകൊണ്ടു അതിന്റെ ഉപദേശങ്ങളും തിലെ പാത്രിയർക്കാ സിംഹാസനവും നൂതനമാണെന്നു അഭിപ്രായപ്പെടുന്ന പക്ഷം സ്യൂട്ടുസഭ, ഡൊമിനിക്കൻസഭ ഇത്യാദി നാമങ്ങൾ അപ്പൊസ്തോല കാലത്തിനു അനേകം പിമ്പാകകൊണ്ടു ആ സഭകളുടെ നിയമങ്ങൾക്കു അപ്പൊസ്തോലന്മാരൊടു സ ബന്ധമില്ലന്നു തീർച്ചയാണല്ലൊ. മാറോനായ പാത്രിയർക്കീസു എന്നപേരുകൊണ്ടു ആ ന്ത്യൻ ശുദ്ധ പത്രോസിന്റെയും ഇഗ്നാത്യോസിന്റെയും പിന്തുടർച്ചക്കാരൻ അ ന്നു വരുന്നില്ലയൊ. പിന്നെ എങ്ങിനെ ഇയാളെ അന്ത്യോഖ്യാ പാത്രിയർക്കീസു എന്ന പാപ്പാ പേർ വിളിച്ചു. മാറോനായ എന്നപേർ ശ്ലീഹന്മാരുടെ കാലത്തുണ്ടായിരുന എന്നു അസ്സേമാൻ പറഞ്ഞിട്ടുണ്ടെന്നു വാദിക്കാൻ ഭാവമുണ്ടൊ.

നിഖ്യാ വിശ്വാസപ്രമാണം എന്ന പേർകൊണ്ടു ആ വിശ്വാസപ്രമാണത്തിലെ ഉപദേശങ്ങൾ നൂതനമാണെന്നും ശ്ലീഹന്മാരുടെ ഉപദേശമല്ലെന്നും കൂടെ ദീപികയുടെ യുക്തിപ്രകാരം അഭിപ്രായപ്പെടേണ്ടി വരുന്നു.

ഇതുകൊണ്ടുള്ള അനുമാനം എന്തെന്നുവച്ചാൽ വെറും പേരുകൊണ്ടു മതത്തിന്റെയൊ ഉപദേശത്തിന്റെയൊ ഉത്ഭവം തീരുമാനിക്കാമെന്നുള്ള ദീപികാ ലേഖകന്റെ യുക്തി ശുദ്ധമെ കുയുക്തിയും അന്ധതയും ആകുന്നു. അതിനാൽ ഇനി ആലോചിക്കേണ്ടതു യാക്കോബായ മതത്തിന്റെ ഉപദേശം ശ്ലീഹന്മാരിൽ നിന്നാണൊ അല്ലയൊ എന്നു മാത്രമാകുന്നു. ഇതിൽ യാക്കോബായ മതവും റോമ്മാമതവും തമ്മിൽ വ്യത്യാസമുള്ള ഭാഗം മാത്രം എടുത്തുകാണിച്ചാൽ മതിയല്ലൊ. പ്രധാന വ്യത്യാസങ്ങൾ. ൧. മിശിഹായിൽ പൂർണ്ണദൈവത്വവും പൂർണ്ണമനുഷ്യത്വവും സമ്മിശ്രപ്പെടാതെയും വേർതിരിക്കപ്പെടുവാൻ പാടില്ലാതെയും രണ്ടിന്റെയും തത്വങ്ങൾക്കു ലേശവും മാററം കൂടാതെയും യോജിച്ചു ഒരു സ്വഭാവമെന്നു ഞങ്ങളും മേൽപ്രകാരമുള്ള രണ്ടു സ്വഭാവങ്ങൾ എന്നു റോമ്മരും വിശ്വസിക്കുന്നതു. ൨. ശുദ്ധറൂഹാ പിതാവിൽ നിന്നു പുറപ്പെടുന്നു എന്നു ഞങ്ങളും പിതാവിൽ നിന്നും പുത്രനിൽ നിന്നും പുറപ്പെടുന്നു എന്നു റോമ്മരും വിശ്വസിക്കുന്നതു. ൩. കന്യാസ്ത്രീ മറിയം ദൈവത്വവും മനുഷ്യത്വവും യോജിച്ച ക്രിസ്തുവിനെ പ്രസവിച്ചു എന്നു ഞങ്ങളും അവൾ മനുഷ്യ സ്വഭാവത്തെ മാത്രം പ്രസവിച്ചു എന്നു റോമ്മരും വിശ്വസിക്കുന്നതു. ൪. മനുഷ്യർ മോക്ഷനരകങ്ങൾ ന്യായവിധിയുടെ ശേഷംമാത്രം അനുഭവിക്കുന്നു എന്നു ഞങ്ങളും മരിച്ചാൽ ഉടൻതന്നെ ഓരോരുത്തന്റെ വിധികഴിച്ചു യഥായോഗ്യം മോക്ഷമൊ നരകമൊ ബെസ്പുക്കാനായൊ അനുഭവിക്കുന്നു എന്നു റോമ്മരും വിശ്വസിക്കുന്നതു.

അപ്പൊസ്തോല കാലം മുതലുള്ള ശരിയായ ഉപദേശം ഇവയിൽ ഏതു. പാപ്പാ ഇടത്തൂടിൽ ഉൾപ്പെട്ടിട്ടുണ്ടൊ ഇതാണ നോക്കേണ്ടതു.

൧. സ്വഭാവങ്ങൾ— സ്വഭാവങ്ങളുടെ യോജിപ്പിന്റെ വർണ്ണനയിൽ ഇരുപാട്ടുകാരും തമ്മിൽ ഭേദമില്ല. സംഖ്യപറയുന്നതിൽ മാത്രമെ ഭേദമുള്ളു. ദീപികയുടെ തർക്കപ്രകാരം മേൽപ്രകാരമുള്ള ഒരു സ്വഭാവം എന്നുള്ള ഉപദേശം ബൃക്ദാനായ്ക്കു പിമ്പു ഉത്ഭവിച്ചതും രണ്ടു എന്നുള്ളതു ശ്ലീഹന്മാരിൽനിന്നു ജനിച്ചതും എന്നാണല്ലൊ. വാസ്തവത്തിൽ ശ്ലീഹന്മാർ ഒന്നും പറഞ്ഞിട്ടില്ല. രണ്ടെന്നുള്ള സംഖ്യ നെസ്തോറിൽനിന്നു ഉത്ഭവിച്ചു കുറെ ഭേദത്തോടുകൂടെ കല്ക്കദോൻ സുന്നഹദോസു ഉറപ്പിച്ചതു മാത്രമാകുന്നു. അല്ലെങ്കിൽ ഏതു ശ്ലീഹായുടെ ഏതു പുസ്തകത്തിൽ ഇതു പഠിപ്പിച്ചിരിക്കുന്നു എന്നും ഞങ്ങളുടെ ഉപദേശം ശ്ലീഹന്മാരുടെ ഏതു കല്പനയോടൊ പാരമ്പര്യത്തിനൊ വിപരീതമാണെന്നും ദീപിക പറയട്ടെ.

൨. റൂഹായുടെ പുറപ്പാടു—ഇതിലും ശ്ലീഹന്മാരും പൊതുസുന്നഹദോസും ഞങ്ങളുടെ ഭാഗത്താണ. യോഹന്നാൻ ൧൫_ അ-൨൬ വാ- നോക്കുക. റോമ്മാസഭ അംഗീകരിച്ചിരിക്കുന്ന കുസ്തന്തീനൊപ്പോലീസിലെ സുന്നഹദോസിന്റെ വിശ്വാസപ്രമാണത്തിൽ ഉറപ്പിച്ചിരിക്കുന്നതും ഞങ്ങളുടെ ഉപദേശമാണ. ലേഖകൻ സമ്മതിക്കുന്ന പ്രകാരം ഇംഗ്ലീഷുകാരുടെയും മററും പുസ്തകങ്ങൾ വേണ്ടാ പച്ച റോമ്മാക്കാരന്റെ പുസ്തകം തന്നെ തെളിവുതരാം. ഫാദർ യൌസെപ്പ് റീവ എന്ന ഒരു റോമ്മാ പാത്രി ഉ

-ാക്കി ഡബ്ലിനിൽ അച്ചടിപ്പിച്ച ക്രിസ്ത്യാനിസഭയുടെ സാമാന്യചരിത്രം എന്ന പു-കം വായിച്ചുനോക്കുക. ഈ പുസ്തകം കൈവശം ഇല്ലെങ്കിൽ നി. വ. ദി. ശ്രീ. ഡാ-ർ മാക്കിയിൽ മെത്രാൻ അവർകളുടെ അലമാരിയിൽ ഒരു പ്രതിയുണ്ടു. ദയവു-ചെയ്തു വാങ്ങി വായിച്ചു പഠിക്കൂ. റോമ്മാ സഭ ഇതിനെ ഭേദപ്പെടുത്തിയ ചരിത്രം -റിയണമെങ്കിൽ ഹൌവ്വാർഡിന്റെ പൂർവ്വപശ്ചിമ സഭകൾ തമ്മിലുള്ള ശീശ്മ എന്ന -സ്തകം വായിക്ക. റൂഹാ പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്നു എന്നുള്ള തെറ്റുപദേശം സ്പെയിനിൽ മുളച്ചു എന്നും പാപ്പാ മനസ്സില്ലാതെ സമ്മതിച്ചു എന്നും -നീട്ടു ഒരു പാപ്പാ ലൌകിക മഹത്വത്തിനു വേണ്ടി ഇതിനെ സ്ഥിരപ്പെടുത്തിയെ-ന്നും ഇതിൽ വ്യക്തമായി കാണാം.

൩. ദൈവപുത്രന്റെ ജനനം—ഈ വിഷയം സംബന്ധിച്ചു മേല്പറഞ്ഞ ഇടത്തൂട്ട് റോമ്മായ്ക്കു ഇല്ലന്നായിരുന്നു ഇതുവരെ ഞങ്ങൾ വിചാരിച്ചിരുന്നതു. റോമ്മാസഭയിലെ ഒരു പ്രധാനതലവനായ ഇപ്പോഴത്തെ ശിവറുശീസു അബ്ലേശു എന്ന ബോബേൽ പാത്രിയർക്കീസ നെസ്തോർകാക്കു എഴുതിയ ഒരു ദീർഘ ലേഖനം മൂസലിൽ അച്ചടിച്ച ഒരു സുറിയാനി പുസ്തകം ഈയിടെ ഞങ്ങൾ വായിച്ചപ്പോൾ അതിന്റെ ൩൨-ാം പുറത്തു കന്യാസ്ത്രീ ക്രിസ്തുവിന്റെ മനുഷ്യസ്വഭാവത്തെ മാത്രം പ്രസവിച്ചു എന്നും ദൈവ സ്വഭാവത്തെ പ്രസവിച്ചില്ലന്നും സ്പഷ്ടമായി അതിൽ പറഞ്ഞിരിക്കുന്നതു വായിക്കയുണ്ടായി. ഇതിന്റെ എഴുത്തുകാരൻ ഒരു റോമ്മാക്കാരൻ എന്നുമാത്രമല്ല അതിലെ ഒരു പാത്രിയർക്കീസും കൂടെയാകകൊണ്ടു അതു ഓർമ്മത്തപ്പൽ എന്നു വിചാരിക്കാൻ അവകാശമില്ല. വചനമായ ദൈവം കന്യാസ്ത്രീയിൽനിന്നു ജഡം ധരിച്ചു മനുഷ്യനായി ജനിച്ചു എന്നു വേദപുസ്തകം പലഭാഗങ്ങളിലും വിശ്വാസപ്രമാണവും തീർച്ചയായി ഉപദേശിച്ചിരിക്കുമ്പോൾ ഈ വിഷയത്തിലു. റോമ്മായുടെ ഉപദേശമല്ല ഞങ്ങളുടേതത്രെ ശ്ലീഹന്മാരിൽനിന്നു ഉത്ഭവിച്ചതെന്നു സ്പഷ്ടമാകുന്നു.

൪. മരണാനന്തരാവസ്ഥ—ഈ കാര്യത്തിലും ഞങ്ങളുടെ ഉപദേശം ശ്ലീഹന്മാരുടേതാണെന്നു അറിവാൻ മത്താ. ൨൫. ൩൪, ൪൧. യോഹ. ൧൪. ൨. ൧. തെസ. ൪. ൧൭. മുതലായതു നോക്കിയാൽ മതി.

മേൽ ചുരുക്കത്തിൽ പറഞ്ഞിട്ടുള്ളടം കൊണ്ടു യാക്കോബായ ഉപദേശം ശ്ലീഹന്മാരിൽനിന്നാണെന്നും റോമ്മാപാപ്പാ ഇടത്തൂട്ടിൽ അകപ്പെട്ടു എന്നും സ്പഷ്ടമായില്ലെ. തെളിവുകൾ ലക്ഷോലക്ഷം പറവാനുണ്ടു, ആവശ്യംപോലെ പ്രയോഗിച്ചുകൊള്ളാം. പാപ്പാ ഇടത്തൂട്ടിൽ അകപ്പെട്ടു എന്നു വല്ലവന്റെയെങ്കിലും പുസ്തകം കാണിച്ചാൽ മതിയെന്നാണ ദീപിക സമ്മതിച്ചതു. വല്ലവന്റേതുമല്ല ഒരു റോമ്മാ പാദ്രിയുടേതു തന്നെ കാണിച്ചിട്ടുണ്ടു. ഇതുകൊണ്ടു മാല ഉണ്ടാക്കേണ്ടി വരുമെന്നു വച്ചു ഭ്രമിക്കേണ്ടാ. വീഴ്ചശൃംഖലയ്ക്കു ഒരിക്കൽ ഒളിക്കാമെങ്കിൽ മാലയ്ക്കു പത്തു ഒളിച്ചതുകൊണ്ടു വല്ല അപമാനവും വരാനുണ്ടോ. ഒരുപുല്ലുമില്ല, ചെഞ്ഞാതി ഒട്ടും കൂട്ടാക്കേണ്ടാ. ഒരുവേള കവിഞ്ഞു വന്നാൽ ചുരുങ്ങിയ വിലയ്ക്കു ഒരു വക മാല തൃശ്ശൂർ കിട്ടുമല്ലോ. നാലാറു അണ ചിലവാക്കിയാൽ അതിന്മേൽ ഒന്നു വാങ്ങാമല്ലോ.

---

## ഒരു ആശാഭംഗം.

ഇകഴിഞ്ഞ ൩-ാം ലക്കം പത്രികയിൽ 'മലയാളവേദപുസ്തകം' എന്ന തലവാചകത്തോടു കൂടെ കണ്ട ലേഖനത്തെക്കുറിച്ചു വായനക്കാർ ഓർക്കുമല്ലോ. അതിൽ കാണിച്ചിരുന്ന ഭാഷാന്തരതെറ്റുകൾ മനഃപൂർവ്വമാണെന്നും അല്ലെന്നും വാദിക്കുന്നവരാണു അധികവും ഉള്ളതു. ഇതുതെറ്റല്ല, സാക്ഷാൽ ഇങ്ങനെ തന്നെ വേണ്ടതാണെന്നു തെളിയിപ്പാൻ 'താരക' ഒരുങ്ങിയിരിക്കുന്നു എന്നു സ്ഥലത്തുള്ള നവീകരണക്കൊച്ചന്മാരിൽ ചിലർ ചില ഉണ്ടയില്ലാത്ത വെടിയും പൊട്ടിച്ചുകൊണ്ടു നടന്നതിനാൽ താരക പറയുന്ന സമാധാനം എന്തായിരിക്കുമെന്നു അറിവാൻ വളരെ ആശയോടുകൂടി കാത്തിരുന്നു. താരക വന്നിട്ടും ഒന്നും ക

ണ്ടില്ല. താരക പിടിച്ചിട്ട പൊന്തിയില്ലത്രെ. താരക അമ്മയായ മലയാളമിത്രത്തെ വിളിപ്പാൻ പോയിരിക്കയാണ പോലും. അമ്മയും മകളും കൂടി പിടിച്ചുപൊക്കികൊണ്ടു വരുമായിരിക്കുമെന്ന തോന്നുന്നു. താരക വന്നപ്പൊൾ ഒന്നും കാണാഞ്ഞതുകൊണ്ടു തല്ക്കാലം ചിലർ പറയുന്ന സമാധാനവും കേട്ടാൽ ബഹുരസം തന്നെയാണ. അതായത മലയാള ഭാഷയ്ക്കു പരിഷ്കാരമില്ലാതിരുന്നകാലത്തു വേദപുസ്തകം ഭാഷാന്തരംചെയ്യതിനാൽ തത്സംബന്ധമായി വന്ന തെറ്റുകളാണ. അതിനെ ഇപ്പൊൾ പരിഷ്കരിക്കയാണപൊലും. ഒരുവിധം സമ്മതിക്കത്തക്ക സമാധാനം അല്ലയൊ. കുറെ നല്ലവണ്ണം തെകിയെങ്കിലല്ലാതെ ഈവിധമുള്ളയുക്തി ഇറങ്ങുമെന്ന ഇനിക്ക തൊന്നുന്നില്ല. അല്ലെങ്കിൽ കനിച്ചു നിറുത്തി ചിരവകൊണ്ടു മുതുകത്തടിച്ചാലും ഒരുവേള കുറച്ചു വല്ലതും ഇറങ്ങുമായിരിക്കുമെന്നല്ലാതെ എന്തു പറയെണ്ടു. മാന്യ വായനക്കാരെ നിങ്ങൾ തന്നെ വിധിപ്പിൻ. പാപം എന്നുള്ളതിന പാവം എന്നും സ്ത്രീയെ ഇനിക്കും നിനക്കും എന്ത് എന്നുള്ളതിന സ്ത്രീയെ ഞാനും നീയും തമ്മിൽ എന്ത് എന്നും ഉപൊഷിച്ചു എന്നുള്ളതിന ഉപെക്ഷിച്ചു എന്നും മുഖമെന്നുള്ളതിന പുറമെന്നും അക്രമം എന്നുള്ളതിന അക്രവു എന്നും അകത്തി എന്നുള്ളതിന അങ്കി എന്നും വിധവ എന്നുള്ളതിന വല്ലവൾ എന്നും നല്ല പ്രവൎത്തി എന്നുള്ളതിന വല്ല പ്രവൃത്തി എന്നും ഇവമുതലായിമറ്റും ഇങ്ങിനെയുള്ള പരിഷ്കാര യുക്തികൾ ഇറങ്ങണമെങ്കിൽ മെത്ര പ്രകാരം ചെയ്യാതെ സാധിക്കയില്ലന്ന എവൎക്കും അറിയാമെല്ലൊ. എന്തന്നാൽ പാണ്ടികാരൻ പറഞ്ഞതു പൊലെ മുന്നാം ചെയ്യു തപശിനാൽ മൂന്റുപൂനൈ കിടച്ചിതു. പിന്നെ ചെയ്യു തപശിനാലെ ഉള്ളതും ഇല്ല എന്ന പറഞ്ഞതിന്മണ്ണം ഈ വിധം പരിഷ്കാരങ്ങൾ തുടങ്ങിയാൽ ഒട്ടവിൽ വരുമ്പൊൾ ഒട്ടും ഇല്ലെന്നു വരുമെന്നാണെ എന്റെ ഭയം.

എന്ന ടി- ലെഖകൻ.

---

## യൂബിലി.

ഇന്ത്യാ ചക്രവൎത്തിനിയായ വിക്ടൊറിയാ മഹാ രാജ്ഞി തിരുമനസ്സിലെ രാജ്യഭരണത്തിന്റെ ൬൦-ാം വത്സര പൂൎത്തി മുമ്പിൽ പ്രസ്താവിച്ചിരുന്നതുപോലെ ൰ാം മാസം ൯-ം ൧൦-ം നു- കളിൽ എല്ലാ സ്ഥലങ്ങളിലും ആഘോഷിച്ചിരിക്കുന്നു. കഴിഞ്ഞ പത്രികയിൽ പ്രസ്താവിച്ചിരുന്ന നി. വ. ദി. ശ്രീ മാർ ദിവന്നാസ്യോസ മെത്രാപ്പൊലീത്താ തിരുമനസ്സിലെ കല്പന അനുസരിച്ചു സുറിയാനിക്കാരും ഈ സന്ദൎഭത്തിൽ തങ്ങളുടെ സ്വാമിഭക്തിയെ പ്രദൎശിപ്പിക്കവാൻ ഒട്ടും മൌനമായിരുന്നില്ല. പള്ളികളിൽ ഒക്കയും പ്രത്യേക ശിശ്രൂഷകളും പ്രാൎത്ഥനകളും ഉണ്ടായിരുന്നതിന പുറമെ മിക്ക പള്ളികളിലും വെടികളും ചില സ്ഥലങ്ങളിൽ ദരിദ്രന്മാൎക്കു ധൎമ്മങ്ങളും ഉണ്ടായി.

കോട്ടയം പട്ടണത്തിൽ വലിയപള്ളിയിലും പുത്തൻ പള്ളിയിലും മാർ ഏലിയാ ചാപ്പലിലും കല്പന അനുസരിച്ചു കുർബ്ബാന മുതലായ ശിശ്രൂഷകളും വെടിയും ഉണ്ടായി. പഴയ സിമ്മനാരിപള്ളി പൊളിച്ചു പണി കഴിപ്പിച്ചു വരുന്നതുകൊണ്ടു യാതൊരു കർമ്മങ്ങളും കഴിപ്പാൻ സൌകര്യമില്ലാതിരിക്കുന്നതിനാൽ അവിടെ മാത്രം പ്രത്യേക ശിശ്രൂഷകൾ നടത്തിയില്ല.

മാർ ദീവന്നാസ്യോസ സിമ്മനാരിയിലും മാർ ഗ്രീഗോറിയോസ സ്കൂളിലും ഉള്ള കുട്ടികൾ യഥായോഗ്യം വാദ്യ ഘോഷങ്ങളോടു കൂടി പ്രദക്ഷണം വയ്ക്കയും മഹാരാജ്ഞിക്കു മംഗളം പാടുകയും കളികളും വിനോദങ്ങളും നടത്തുകയും ചെയ്തു കൂടാതെ രണ്ടു പള്ളിക്കൂടങ്ങളിലും രാത്രിയിൽ ദീപകാഴ്ചയും ഉണ്ടാകി. സിമ്മനാരിയിലെ ദീപാലങ്കാരം വിശേഷാൽ വളരെ ഭംഗിയായിരുന്നു.

കോട്ടയം പട്ടണത്തിൽ പൊതുവായി ൟ മഹോത്സവം ഏറക്കുറെ ഉത്സാഹ പൂർവ്വം തന്നെ ആഘോഷിക്കപ്പെട്ടു. ഇതിനായി പൊതുയോഗം കൂടി നിശ്ചയിച്ച കമ്മട്ടികാർ മുഖാന്തരം താഴത്തങ്ങാടി ആററിൽ ഒരു വള്ളം കളിയും വെടികെട്ടും ദീപകാഴ്ചയും നടത്തിയതു കൂടാതെ സക്കാർ ചിലവിന്മേൽ ൧൦൦ പറ അരിവച്ചു ദരിദ്രന്മാക്കു ഭോജനവും വിദ്യാൎത്ഥികൾക്കു പലഹാരവും കൊടുക്കപ്പെട്ടു. സ്കൂൾ കുട്ടികൾക്കായി ചില പ്രത്യേക കളികളും സമ്മാനങ്ങളും നിശ്ചയിച്ചിരുന്നതു സി. എം. എസ് കൊളെജിലെ ഒരു കുട്ടിയെ ഒരു പോലീസുകാരൻ പിടിച്ചു തള്ളിയെന്നുള്ള കാരണത്തിന്മേൽ ഉണ്ടായ ചില കുഴപ്പം മൂലം നടക്കാതെ പൊയതുമാത്രം ൟ സന്ദൎഭത്തിൽ അമംഗളമായി അവസാനിച്ചു. ഭരണ ധൈൎയ്യത്തിൽ മാത്രമല്ല സമാധാന പരിപാലനയിലും നാഗരീകാഭിവൃദ്ധിയിലും എല്ലാവക ഐശ്വൎയ്യങ്ങളിലും തന്റെ മുൻഗാമികളെ മുൻഗമിച്ചു നമ്മെ പാലിച്ചുവരുന്ന നമ്മുടെ ചക്രവൎത്തിനി ഇനിയും ആയുസ്സുയുതിയായി ഭവിക്കുവാൻ ഇടവക പത്രികയും മനപ്പൂൎവ്വം പ്രാൎത്ഥിക്കുന്നു.

---

## മാവേലിക്കരെ യാക്കോബായ സുറിയാനി സുവിശേഷ പ്രസംഗ സംഘത്തിൽ നിന്നും.

### പ്രസംഗ യാത്രകൾ.

(സ്വന്തം പ്രസംഗികളിൽ നിന്നും കിട്ടിയ വിവരം)

കഴിഞ്ഞ വലിയ നോമ്പിൽ ഹാശായുടെ ദിവസങ്ങളിൽ പ്രസംഗം നടത്തുന്നതിനു ടി. സംഘത്തിൽ നിന്നും പ്രസംഗകാരെ ചാത്തന്നൂരേക്കു അയക്കണമെന്നു ചാത്തന്നൂർ കോയിപ്പുറത്തു ചാക്കൊമുതലാളി അവർകളുടെ അപേക്ഷപ്രകാരം നി. വ. ദി. ശ്രീ. നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ തിരുമന

സ്സിലെ കല്പന വന്നതനുസരിച്ചു മിസ്റ്റർ ഉമ്മൻ ഐസക്ക്, മിസ്റ്റർ സി.
ഒ. ഈപ്പൻ, മിസ്റ്റർ സി. പി. ഇടിക്കുള ഇവരെ മേട മാസം ൬ാം നു-
ഇവിടെ നിന്നും അയക്കയും ൯-ാം നു- അവിടെ എത്തി ഒരാഴ്ചയോളം
താമസിച്ചു ചാത്തന്നൂർ ആതിച്ചനല്ലൂർ ഈ സ്ഥലങ്ങളിൽ പ്രസംഗ
ജോലി നടത്തുകയും എത്രക്ഷണികളിൽ നിന്നും പലരും മിക്ക യോഗങ്ങ
ൾക്കും ഹാജരുണ്ടായിരിക്കയും ചെയ്തു. അവിടങ്ങളിൽ വിഷൂചികാദീനം
ഭയങ്കരമായി വ്യാപിച്ചു കൊണ്ടിരുന്നു എങ്കിലും ടി- സഹോദരന്മാരെ
എല്ലാവിധത്തിലും സൂക്ഷിച്ചു ൧൭ാം നു- ഇവിടെ തിരിച്ചെത്തിച്ചവനാ
യ കരുണകളുടെ പിതാവും സകല ആശ്വാസത്തിന്റെയും ദൈവവു
മായി നമ്മുടെ കർത്താവായ യേശു മശിഹായുടെ പിതാവായിരിക്കുന്ന
ദൈവം വാഴ്ത്തപ്പെട്ടവനാകട്ടെ.

കൂടാതെ നിരണം ഇടവകയിൽ കടപ്ര യാക്കോബായസുറിയാനി
വേദവായന സമൂഹത്തിലെ ആവശ്യപ്രകാരം എഴുതിവന്നതനുസരി
ച്ചു മേടം ൧൯- ൨൦- ൨൧- ഈ മൂന്നു തീയതികളിലും ടി- സംഘത്തിൽ
നിന്നും നാലുസഹോദരന്മാർ പോയി പ്രസംഗങ്ങൾ നടത്തി. മെല്പറ
ഞ്ഞ സ്ഥലങ്ങളിലും ഇവിടെയും ദൈവത്തിന്റെ ആത്മാവു പലരെ
യും അനുതാപത്തിങ്കലേക്കു വിളിച്ചു. ദൈവനാമത്തിനു മഹത്വമുണ്ടാകട്ടെ.

ചാത്തന്നൂർ നിന്നും കടപ്ര നിന്നും സംഘത്തിലേക്കു പണസഹാ
യം ചെയ്യുവരുടെ പേരുവിവരം ലിസ്റ്റു ചുവടെ ചേർത്തിട്ടുണ്ടു.

ഇങ്ങനെയുള്ള സഹായം ഈ പ്രസംഗികൾക്കായിരിക്കും എന്നു
സംശയിക്കുന്നവർ പലരും ഉണ്ടായേക്കാം. വാസ്തവം അങ്ങനെ അല്ല
ഈ സംഘക്കാർ ആത്മാക്കളുടെ രക്ഷക്കായും യേശുമശിഹായുടെ നാമമഹ
ത്വത്തിനും ആയി പ്രതിഫലത്തെ ആഗ്രഹിക്കാതെയും ശമ്പളത്തെ ഇ
ച്ഛിക്കാതെയും പ്രസംഗത്തിനായി കൈവെച്ചു വാങ്ങിയവരെന്നു മുമ്പ
ഞങ്ങൾ പ്രസ്താവിച്ചിരുന്നതിനെ ഇപ്പോഴും ഓർമ്മിപ്പിച്ചു കൊള്ളുന്നു.

രക്ഷയെ അറിയാതെ അന്ധകാരത്തിൽ കിടക്കുന്ന അനേകായിരം
പുറജാതികളുടെ ഇടയിൽ സുവിശേഷം അറിയിക്ക, അവരുടെ കുട്ടിക
ളെ അക്ഷരാഭ്യാസം ചെയ്യിക്ക, വേദപുസ്തകം പഠിപ്പിക്ക മുതലായ സം
ഘോദ്ദേശ്യങ്ങളെ നിറവേറ്റുവാൻ പണച്ചുരുക്കംകൊണ്ടു അശേഷം ക
ഴിവില്ലാതെ തീർന്നിരിക്കുന്നതിൽ അത്യന്തം വ്യസനിക്കയും അതിലേക്കാ
യും സുവിശേഷ പ്രസിദ്ധീകരണത്തിനായും തങ്ങളാൽ കഴിയുന്ന സ
ഹായം പണംകൊണ്ടും മറ്റും ചെയ്യുന്നതിനു വീണ്ടും ഓരോരുത്തരോ
ടും ഞങ്ങൾ യാചിക്കയും ചെയ്യുന്നു. മുമ്പുണ്ടായ യാത്രകൾക്കുള്ള ഭക്ഷ
ണച്ചിലവും യാത്രച്ചിലവും നീക്കി സംഘത്തിലേക്കു മറ്റു സ്ഥലങ്ങളിൽ
നിന്നും ദാനം വന്നതുൾപ്പെടെ സംഘമുതൽപിടിയിൽ ഇരിപ്പു തുക ന
ന്നാ ചുരുക്കമെ ഉള്ളു. അതുകൊണ്ടു സംഘോദ്ദേശ്യത്തിന്റെ സഹ
സ്രാംശമൊ അതിന്റെ ഏകദേശാംശമൊപോലും നിർവഹിപ്പാൻ പാ
ങ്ങില്ലാതെയാണ ഇരിക്കുന്നതു. എത്രയൊ ആത്മാക്കൾ രക്ഷയെ അറി
യാതെയും ക്രിസ്തുവിനെക്കുറിച്ചു കേൾക്കാതെയും നമ്മുടെ ചുററ
ക്കുന്നു. നീതിയുടെ സിംഹാസനത്തിൽ ഇരുന്നു നമ്മുടെ ക...

യെശുമശിഹാ സകലരുടെയും കലവറക്കണക്കു ചോദിക്കുന്നതായ സമയത്തു യാക്കോബായ സുറിയാനിക്കാരായ നാമും ഈ നശിക്കുന്ന ആത്മാക്കളുടെ രക്തത്തെക്കുറിച്ചു കണക്കുകൊടുക്കെണ്ടി വരികയില്ലയൊ. കണ്ടാലും കൎത്താവിന്റെ ദിവസം കള്ളൻ എന്നപോലെ വരുന്നു. അതിനാൽ ഉണരുവാൻ ഇപ്പോൾ നമുക്കു സമയമാകുന്നു. സീയോനെ എഴുനേറ്റു ശോഭിക്ക. നിലനില്ക്കാത്തതായ ഇഹലോക സമ്പത്തിൽ നിങ്ങൾ ആശ്രയിക്കാതെ ഔദാൎയ്യമായി സകലത്തെയും ധാരാളമായി തരുന്ന ദൈവത്തിലും സ്വൎഗ്ഗീയസമ്പത്തിലും ആശ്രയിപ്പിൻ. കള്ളന്മാർ മോഷ്ടിച്ചുകൊണ്ടു പോകാവുന്നതും ചിറകുകളെ എടുത്തു നമ്മിൽനിന്നു പറന്നു പോകുന്നതുമായ സമ്പത്തിനെ ദൈവത്തിനു വായിപ്പ കൊടുപ്പിൻ "നന്മചെയ്യാനും നല്ലപ്രവൃത്തികളിൽ സമ്പന്നന്മാരായിരിപ്പാനും ഉപകാരം ചെയ്യാൻ ഒരുങ്ങിയിരിക്കുന്നവരും നിത്യജീവനെ പ്രാപിപ്പാനായിട്ടു വരുന്ന കാലത്തെക്കു തങ്ങൾക്കു നല്ല അടിസ്ഥാനത്തെ നിക്ഷേപിക്കുന്നവരുമായിരിപ്പിൻ". അതിനാൽ ഓരോരുത്തരോടും ഞങ്ങൾ യാചിക്കുന്നു. ആത്മാക്കളുടെ രക്ഷയ്ക്കായിട്ടു കൊടുപ്പിൻ. ക്രിസ്തുനാമമഹത്വത്തിനായിട്ടു കൊടുപ്പിൻ. സുവിശേഷ പ്രസിദ്ധിക്കായിട്ടു കൊടുപ്പിൻ. സങ്കടത്തോടെ എങ്കിലും നിൎബ്ബന്ധത്തോടെ എങ്കിലും അല്ല നല്ല മനസ്സോടെ കൊടുപ്പിൻ. ഓരോരുത്തരും ദൈവം അവനെ അനുഗ്രഹിച്ചിരിക്കുന്ന പ്രകാരം കൊടുക്കട്ടെ. "ലോഭത്തോടെ വിതെക്കുന്നവൻ ലോഭത്തോടെ കൊയ്യും, ധാരാളത്തോടെ വിതെക്കുന്നവൻ ധാരാളത്തോടെ കൊയ്യും". "സന്തോഷത്തോടെ കൊടുക്കുന്നവനെ ദൈവം സ്നേഹിക്കുന്നു".

സംഘത്തിലെക്കു ദാനം വന്നതിനു പേരു വിവരം.

| | രൂ | ച | കാ |
|---|---|---|---|
| ചാത്തന്നൂർ ദിവ്യശ്രീ പുത്തൻവീട്ടിൽ അച്ചൻ അവൎകൾ | ൨ | ൦ | ൦ |
| ,, രാ. രാ. കോയിപ്പുറത്തു ചാക്കൊ മുതലാളി | ൨ | ൫ | ൦ |
| ,, രാ. രാ. കിഴക്കെവീട്ടിൽ ഗീവറുഗീസ ,, | ൨ | ൫ | ൦ |
| ബ: കടപ്ര യാക്കോബായ വേദവായനസമൂഹം | ൨ | ൫ | ൦ |

ആജ്ഞാപ്രകാരം ടി. സംഘ സിക്രട്ടറി സി. ഇടിച്ചാണ്ടി.

---

## മാ. യാ. സു. സുവിശേഷ പ്രസംഗ സംഘത്തിൽ നിന്നും.

ടി. സംഘത്തിൽ സുവിശേഷപ്രസംഗത്തിനായി നി. വ. ദി. ശ്രീ. നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ൨ ആളെ കൈവെപ്പുകൊടുത്തു നിയമിച്ചിട്ടുണ്ടെന്നുള്ള വിവരം മുമ്പു ഒരു ലക്കം പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതിനെ വായനക്കാർ ഓൎക്കുമല്ലൊ. തിരുമനസ്സിലെ കല്പനപ്രകാരം ടി. പ്രസംഗികൾ ഈ മാസം ൮-ാം നു- പരുമല സിമ്മനാരിയിൽ കൂടിയപ്പോൾ മാവേലിക്കരെ നിന്നും ഇന്നുകൽ തെക്കോട്ടിൽ മി

സ്റ്റർ കൊച്ചുകോശി, തട്ടാരേത്തിൽ മിസ്റ്റർ ഡി. ജോൺ ഇങ്ങനെ രണ്ടു പേർക്കുകൂടി കൈവെപ്പു കൊടുത്തു പ്രസംഗത്തിനായി നിയമിച്ചിരിക്കുന്നു എന്നു സസന്തോഷം പ്രസ്താവിച്ചുകൊള്ളുന്നു.

ആജ്ഞാപ്രകാരം ടി. സംഘസിക്രട്ടെറി സി. ഇടിച്ചാണ്ടി.

---

## രണ്ടു പടിവാതിലുകൾ

### (ഒരു സ്വപ്നം)

ഞാൻ ഒരു വഴിയാത്രയായി സഞ്ചരിക്കുമ്പോൾ വിസ്താരമുള്ള ഒരു മൈതാനത്തിൽ വന്നിറങ്ങിയെന്നിനിക്കു തോന്നി. അവിടെ ഇതിനു മുമ്പ ഒരിക്കലും ഞാൻ കണ്ടിട്ടില്ലാത്ത വിധത്തിൽ രണ്ടു പടിവാതിലുകളെ കാണുകയുമുണ്ടായി. അതിനു ചുറ്റും പലതരത്തിലും പ്രായത്തിലും വേഷത്തിലുമായി അനവധി ആളുകൾ നിൽക്കുന്നുണ്ടെന്നും ഇനിക്കു തോന്നി. ഇവരെല്ലാം എന്തിനായിട്ടാണ ഇവിടെ കൂടി തിക്കിതിരക്കുന്നതെന്നറിവാനായി ഞാനും അവരുടെ കൂട്ടത്തിലെക്കു അടുത്തുചെന്നു. അപ്പൊൾ അവർ വന്ന വഴികൾ എല്ലാം ഈ രണ്ടു വാതിലുകൾ വരെ വന്നതിന്റെശേഷം അവസാനിച്ചുപോയി എന്നും, ഈ രണ്ടിലും [illegible]ഏതിൽ കൂടിയാണ ഇനിയും പ്രയാണം ചെയ്യേണ്ടതെന്നുള്ളതിനെ പറ്റിയും മറ്റും അവർ അവിടെ നിന്നാലൊചനയാണെന്നും ഇനിക്കു മനസ്സിലായി. ഇപ്രകാരം ഒരാലോചനയ്ക്കുവക്കിവിടെ ഹേതുവായി ഭവിച്ചതു. വാതിലുകൾ രണ്ടും തമ്മിലുണ്ടായിരുന്ന അനന്ത യോഗ്യമായ ഒരു വലിയ അന്തരം ആയിരുന്നു എന്നും ഞാൻ അറിഞ്ഞു കേൾക്കണമെങ്കിൽ ഇവയുടെ വ്യത്യാസത്തെപ്പറ്റിതന്നെ ആദ്യം സ്വല്പം പറഞ്ഞുകൊള്ളട്ടെ.

ഞാൻ ആ മൈതാനത്തിൽ കണ്ട വാതിലുകളിൽ ഒന്നു വളരെ ദ്രവ്യവ്യയം ചെയ്തു അതിമനോഹരമായും വിശാലമായും ഉണ്ടാക്കപ്പെട്ടിരുന്നു, എന്നു മാത്രമല്ലാ അതിനെ ദർശിക്കുന്ന ഏവരെയും അതു കൈകാട്ടി ക്ഷണിക്കുന്നുണ്ടൊ എന്നു തോന്നുമാറു അത്രക്കു കമനീയമായി അലങ്കരിക്കപ്പെട്ടും ഇരുന്നു. അതിനു നേരെ അർദ്ധചന്ദ്രാകാരമായി ഒരു പാഥയും വെട്ടീട്ടുണ്ടായിരുന്നു. അതിൽ ചരൽ, പൂഴി ഇതുകൾ ഇട്ടു ഇടിച്ചു നിരത്തി വളരെ കൌതുകം തോന്നത്തക്ക വിധത്തിൽ പരിഷ്കരിക്കപ്പെട്ടിരുന്നു. പാഥയുടെ ഇരുഭാഗങ്ങളിലും പല കെട്ടുമാതിരി വെള്ളിപ്പൂച്ചായ ചെമ്പഴികളെകൊണ്ടു വിചിത്രതരമായ വിധത്തിൽ വേലികൾ ഉണ്ടാക്കിയും അതിന്മേൽ അതിസുരഭികളായും മനോഹരങ്ങളായും ഉള്ള പൂലതകൾ ഇട്ടുപിടിപ്പിക്കയും ചെയ്തിരുന്നു. ഞാൻ കാണുമ്പൊൾ പൂവല്ലികൾ ഒക്കെ പൂത്തു ചിതറി പുഷ്പങ്ങൾ വികസിച്ചിരുന്നതിനാൽ അവയുടെ സുഗന്ധംകൊണ്ടു വായു സൌരഭ്യങ്ങളായി തീരുകയും, തേനീച്ചകൾ പൂക്കളുടെ ഇടയിൽകൂടി മൂളികൊണ്ടു പറക്കയും, തുമ്പികൾ അന്യോന്യം കടിച്ചു കലഹിക്കയും ചെയ്യുന്നതുക

രു വിനോദ കാഴ്ചയായി ഇനിക്കു തോന്നി. ഇതുകൂടാതെ വഴിയുടെ ഇരുഭാഗങ്ങളിലും അടുക്കലടുക്കൽ വൃക്ഷങ്ങൾ വച്ചു പിടിപ്പിച്ചിരുന്നതിനാൽ അവയുടെ ഛായകൊണ്ടു അവിടെ എങ്ങും നല്ല തണലും മന്ദമാരുതനും ഉണ്ടായിരുന്നു. ഈ പാഥയിൽ മിക്ക സ്ഥലങ്ങളിലും ആനകൊമ്പുകൊണ്ടുണ്ടാക്കിയ പല വിശേഷതരം കോച്ചുകളും ബെഞ്ചുകളും നിരത്തി ഇട്ടിരുന്നു. ഇവയിൽ ക്ഷീണ പരിശ്രാന്തന്മാർക്കു ഇരുന്നു വിശ്രമിക്കയും, അരികെ പഴുത്തുകിടക്കുന്ന ഫലങ്ങളെ യഥേഷ്ടം പറിച്ചു ഭക്ഷിക്കയും, സമീപെയുള്ള ഒഴുക്കിൽ നിന്നു നിഷ്പ്രയാസേന കുടിക്കയും ചെയ്യാം. ഇതിനെല്ലാം പുറമെ യാത്രക്കാരുടെ വിനോദത്തിനു വേണ്ടി അവിടവിടെ വച്ചു പ്രയോഗിക്കുന്ന വിസ്മയനീയങ്ങളായ ചില കളികളും സർവ്വാംഗ സുന്ദരികളായ ഏതാനും യുവതീ രത്നങ്ങളുടെ സംഗീത മാധുര്യവും ദർശിനീയം തന്നെ. ഇതുകൂടാതെ ഹൃദയാഹ്ലാദ പ്രദങ്ങളായ മററനേക വിശേഷങ്ങളും വിനോദങ്ങളും ഞാൻ അവിടെ കാണുകയും കേൾക്കുകയും ചെയ്തു. എങ്കിലും ഇത്ര രസജനകമായ ഈ വഴിയെ കൂടി സഞ്ചരിക്കുന്ന യാവനൊരുത്തനും കുശല പ്രയോജകം ഭവിക്കുന്നതല്ലെന്നു പ്രത്യക്ഷമാക്കുന്ന ഒരു രാജ എഴുത്തു ഈ പടിവാതിലിൻെറ ഊർദ്ധ്വഭാഗത്തു പതിച്ചിരിക്കുന്നതായി ഞാൻ കണ്ടു. ആയ്തു എന്തെന്നാൽ "വീതിയും വിസ്താരവുമുള്ള ഈ വഴിയുടെ അവസാനം അഗ്നിതടാകം ആകുന്നു. ഇതിൽ പ്രവേശിപ്പാൻ ആഗ്രഹിക്കുന്നവരും പലരാകുന്നു" എന്നു തന്നെ.

ഈ കർണ്ണപാരുഷ്യമായ വാചകം അവിടെ എഴുതിവച്ചിരിക്കുന്നതു കണ്ടപ്പോൾ സ്വപ്നത്തിൽ വച്ചു തന്നെ ഞാൻ അതിശയം കൂറിപ്പോയി. എങ്കിലും അവിടത്തെ രാജാവ സത്യസന്ധനാണെന്നു ഞാൻ മുമ്പെ തന്നെ അറിഞ്ഞിട്ടുണ്ടായിരുന്നതിനാൽ ആ എഴുത്തിനെ പററി അവിശ്വസിപ്പാൻ യാതൊരുമാർഗ്ഗവും ഇല്ലായിരുന്നു എന്നുതന്നെയല്ലാ അതിൻെറ ഉദ്ദേശവും നിരർത്ഥകമായിരിപ്പാൻ ഇടയില്ലെന്നും ഇനിക്കു തോന്നി. എന്നാൽ ഇതിൻെറ രഹസ്യം എന്താണെന്നൊന്നറിയണമെന്നിനിക്കൊരു ആഗ്രഹം ജനിച്ചു. ഭാഗ്യവശാൽ ഏറെ താമസിയാതെ തന്നെ അതിൻെറ കാരണവും ഞാൻ കണ്ടറിഞ്ഞു.

ഇത്ര ശോചനീയമായ ഈ വഴിയുടെയും തന്നിവാസികളുടെയും വസ്തുതയറിവാനായി ഞാൻ ആ വാതിലിനു കൂടി സൂക്ഷിച്ചു അകത്തേക്കു നോക്കിയപ്പോൾ ആദ്യം എൻെറ ദൃഷ്ടിക്കു വിഷയീഭവിച്ചതു നല്ല തടിപ്പും ചൊടിപ്പും ഉള്ള ഒരു യുവാവിനെ ആയിരുന്നു. അവൻ അവിടെ ഒരു വേശ്യയുമായി സരസ സല്ലാപം ചെയ്തുകൊണ്ടു നില്ക്കയാണെന്നും ഇനിക്കു തോന്നി. ആ വേശ്യ ലേശം മുഖ ലജ്ജ കൂടാതെ അവനോടു പറയുന്നു "വരിക! നമുക്കു ഉഷസ്സു വരെയും സ്നേഹങ്ങൾകൊണ്ടു തൃപ്തിപ്പെടാം നമുക്കു അനുരാഗംകൊണ്ടു ആനന്ദിക്കാം എൻെറ പുരുഷൻ ഭവനത്തിൽ ഇല്ലാ, അവൻ ദൂരയാത്രപോയിരിക്കുന്നു. അതിനാൽ ഞാൻ നിൻെറ മുഖത്തെ താല്പര്യത്തോടെ അന്വേഷിച്ചിറങ്ങി-കണ്ടെത്തുകയും ചെയ്തു. ഞാൻ എൻെറ കിടക്കയെ ചവുക്കാള വിരിപ്പു

കൾകൊണ്ടും മിസ്രയിമ്മിലെ ചിത്രവേലയുള്ള വസ്ത്രങ്ങൾകൊണ്ടും അലങ്കരിച്ചിരിക്കുന്ന എന്റെ മെത്ത മൂറുകൊണ്ടും ലവങ്കത്തൊലികൊണ്ടും സുഗന്ധീകരിച്ചിരിക്കുന്നു എന്നും മറ്റും അവളുടെ ഏറിയ വാക്കുവൈഭവംകൊണ്ടു അവനെ വശീകരിച്ചു- തന്റെ അധരങ്ങളുടെ പ്രശംസകൊണ്ടു അവനെ നിബ്ബന്ധിച്ചു ഉടനെ അവൻ ഒരു പക്ഷി തന്റെ ജീവനായിട്ടാകുന്നു എന്നറിയാതെ കണിയിലെക്കു ബദ്ധപ്പെടുന്നതുപൊലെയും അവ അവന്റെ കരളിൽ തറെക്കുന്നതു വരെക്കും അവൻ അവളുടെ പിന്നാലെ ഊറി ഊറി ചിരിച്ചുംകൊണ്ടു വലിയ ഒരാത്തിയോടെ നടന്നു പൊകുന്നതും ഒട്ടു ദൂരം വരെക്കും ഇനിക്കു കാണായിരുന്നു. (സുഭാ- ൭- ൧൭)

മറെറാരുസ്ഥലത്തു കുടിച്ചു മത്തപ്രമത്തനായ ഒരുമകൻ തന്റെ അപ്പനോടു അപ്പാ അപ്പന്റെ ചീത്തസ്വഭാവങ്ങൾ എല്ലാം ഇനിക്കും നല്ല സ്വഭാവങ്ങളെല്ലാം ജ്യേഷ്ഠനും ഉണ്ടായിരിക്കുന്നതിന്റെ കാരണമെന്താണെന്നു പറഞ്ഞാലല്ലാതെ എന്റെ ദൈവത്തിനാണെ ഞാൻ ഈ മീശയിൽനിന്നു വിടുകയില്ലന്നു പറഞ്ഞു അപ്പന്റെ താടിയെ പിടിച്ചു വലിച്ചു ആ സാധുവിനെ വേദനപ്പെടുത്തുന്നതുകണ്ടാറെ ഇനിക്കും സ്വപ്നത്തിൽവച്ചു വ്യസനം തോന്നിപ്പോയി-

ഇതുകൂടാതെ ഇതിലും വഷളായ മററനേകം പ്രവൃത്തികളും കൃത്രമങ്ങളും ഞാൻ അവിടെ കണ്ടു. അവയിൽ അധികവും പെൺകെയിസായിരുന്നു- അവ ഒന്നും ഇവിടെ പ്രസ്താവയോഗ്യങ്ങളല്ലാത്തതിനാൽ മിണ്ടാനെ ഭാവമില്ല.

ഇപ്രകാരം മൃഗപ്രായന്മാരും ആഭാസന്മാരുമാണു ഇതിലെ നിവാസികൾ എന്നു മനസ്സിലായിട്ടില്ലാത്ത സാധുക്കളായ പാന്ഥന്മാർ, വഴിയുടെ മനോഹരങ്ങൾ മാത്രം കണ്ടു ഈ ചണ്ഡാളന്മാരുടെ മായാവലയിൽ അകപ്പെട്ടു കഷ്ടം സഹിക്കുന്നതിനു സംഗതിയാകരുതെന്നുള്ള സാരോദ്ദേശ്യത്തോടു കൂടിയാകുന്ന ആ രാജാവു ഈ അപകടസ്ഥലത്തിന്റെ അന്ത്യാവസ്ഥയെ പ്രദശിപ്പിക്കുന്ന ഒരു സൂചനം അവിടെ എഴുതി വെക്കുവാൻ സംഗതിയായതു എന്നു ഇനിക്കു മനസ്സിലായി- ഇങ്ങനെയാണ ഈ പടിവാതിലിന്റെയും വിശാല വഴിയുടെയും തന്നിവാസികളുടെയും സ്ഥിതി-

എന്നാൽ ഇനിയും രണ്ടാമത്തെ വാതിലിന്റെ അവസ്ഥയെപ്പററി കൂടെ അല്പം പറയട്ടെ-

ഈ വാതിൽ തുലോം ഇടുങ്ങിയതും വിസ്താരം കുറഞ്ഞതുമാകുന്നു- ഒരാൾക്കു ഞെരുങ്ങി കടപ്പാൻ മാത്രമെ ഇതിനു വിസ്താരം ഉണ്ടായിരുന്നുള്ളു- ഇതിനെ നോക്കുന്നവരുടെ ഹൃദയങ്ങളെ ആകഷിക്കത്തക്ക യാതൊരു വിശെഷവും അതിനുണ്ടായിരുന്നില്ല- എങ്കിലും ഇതിനെപ്പററി അതിശയിപ്പാനുള്ള ഒരു ഗുണം ഉണ്ടു- ആയതു തുലോം ഇതു ഇടുങ്ങിയതെന്നിരുന്നാലും അകത്തു കടപ്പാൻ പൂൎണ്ണശക്തിയോടും താല്പൎയ്യത്തോടും ശ്രമിക്കുന്നവൎക്കു യാതൊരു തടസ്സവും കൂടാതെ കടന്നുപോവാൻ തക്കവണ്ണം അതു വിസ്താരമുള്ളതായി തീരുകയും അല്ലാത്തവൎക്കു അതു ബ

ഷ്ഠ ഇടുക്കമായിത്തന്നെ ഇരിക്കയും ചെയ്യും എന്നുള്ളതു തന്നെ. അവിടെ ഉണ്ടായ ഒരു സംഭവംകൊണ്ടു ഇതു വാസ്തവമാണെന്നും എനിക്കു അനുഭവസിദ്ധമായി- ആയ്തു ഒരുതള്ള തന്റെ കുഞ്ഞിനെ വിട്ടുകളഞ്ഞാലും വേണ്ടില്ല, എങ്ങിനെയും അകത്തു കടന്നെ കഴിയു എന്നുള്ള നിർബ്ബന്ധത്തോടുകൂടെ ശ്രമിച്ചപ്പോൾ അവർ ഇരുവൎക്കും കൂടി കടന്നുപോവാൻ തക്കവണ്ണം ആ വാതിൽ വിസ്താരമുള്ളതായി തീരുകയും അവർരണ്ടുപേരുംകൂടി നിർവിഘ്നമായി അകത്തു പ്രവെശിക്കയും ചെയ്തു- എന്നാൽ അകത്തു കടന്നുപോയി എന്നുവച്ചു പ്രയാസം കുറഞ്ഞുവെന്നൊ? ഇല്ലില്ല, വാതിൽപോലെ തന്നെ കുടുസായിരുന്നു ഇതിന്റെ വഴിയും- ഇടുക്കമുള്ളതെന്നു മാത്രമല്ല വളരെ ദുർഘടവും വഴുവഴുപ്പും കൂടെയുള്ളതാകുന്നു- വഴിയോടു ചേൎന്നുകിടക്കുന്ന ഒരുവക മുൾപടപ്പു കണ്ടാൽതന്നെ എത്ര ധീരനും ഭയാകുലനായി തീരാതിരിക്കയില്ല- ഇതുകൂടാതെ പലസ്ഥലങ്ങളിലും വെളിച്ചം തീരെ ഇല്ലായ്ക നിമിത്തം മുള്ളുകൊള്ളാതെ നടന്നുപോവാൻതന്നെ പ്രയാസം- ഇതൊക്കെ ഞാൻ കണ്ടപ്പൊൾ ഇങ്ങനെ ഒരുവഴി അവിടെ ഉണ്ടാക്കിവച്ചിരിക്കുന്നതിന്റെ ഉദ്ദെശ്യം എന്താണെന്നും ഇത്ര വളരെ കഷ്ടങ്ങൾ സഹിച്ചു ഇതിലെ കടന്നു പോവാൻ വല്ലവരും തുനിയുമൊ എന്നും അഥവാ പോയാലത്തെ കഥ തന്നെ എന്താണെന്നും മററും ചില സംശയങ്ങൾ എന്റെ ഹൃദയത്തിൽ കടന്നുകൂടി തുടങ്ങി- ഞാൻ ഇങ്ങനെ സംശയിച്ചു നില്ക്കുമ്പൊഴേക്കിതാ രണ്ടുപേർ ആ വാതിലിൽകൂടി കടക്കാനായി ശ്രമിക്കുന്നതുകണ്ടു- വളരെശ്രമങ്ങളുടെ ശേഷം അവരിൽ ഒരുത്തൻ ഒരുവിധം അകത്തുകടന്നു- കൂട്ടുകാരനൊ വെളിക്കു അങ്ങിനെ നിലയുമായി- ഇവനും വേണമെങ്കിൽ മററവനെപ്പോലെ കടക്കാമായിരുന്നു- എന്നാൽ ഈ പൊങ്കച്ചാക്കു വന്ന അബദ്ധം അതല്ല- വഴിക്കു ഭക്ഷിക്കുന്നതിനു ഒരു പൊതിക്കെട്ടുകൂടെ ടി-യാന്റെ കൈവശം ഉണ്ടായിരുന്നു. അതുകൂടെ വല്ലപ്രകാരത്തിലും അകത്തു കടത്തിക്കൊണ്ടു പോകണമെന്നായിരുന്നു അവിടത്തെ ആഗ്രഹം- ആ പൊതി വിട്ടും വച്ചു പോകുന്നകാൎയ്യം അവന്റെ പ്രാണനെ ഉപെക്ഷിക്കുന്നതിനെക്കാൾ അവനു ദുസ്സഹമായി തോന്നി- അതിനാൽ ഭക്ഷണപ്രിയനും ദുരാഗ്രഹിയുമായ ഇവൻ ലജ്ജയൊടു കൂടെ തിരികെ പുറകോട്ടു തന്നെ മടങ്ങേണ്ടി വന്നു-

എന്നാൽ അകത്തു കടന്നു എന്നു പറഞ്ഞ ഇവന്റെ കൂട്ടുകാരനെപ്പററിയും എനിക്കു ചില സംശയങ്ങൾ ജനിക്കാതിരിക്കുന്നില്ല- എന്തുകൊണ്ടെന്നാൽ മുൾപടപ്പിൽ കൂടി നടക്കേണ്ടവൎക്കു പ്രത്യേകം ആവശ്യമുള്ള മുട്ടുചെരിപ്പും, വഴുവഴുപ്പുള്ള സ്ഥലത്തു തെററിവീഴാതെയിരിപ്പാൻ ഉപയോഗപ്പെടുത്തേണ്ട വടിയും ആദ്യം കടന്നുപോയ ആ തള്ളയ്ക്കും കുഞ്ഞിനും ഉണ്ടായിരുന്നതുപോലെ ഇവനു ഇല്ലായിരുന്നതിനാൽതന്നേ.

ഇവരിരുവരും പോയിക്കഴിഞ്ഞതിന്റെ ശേഷം ഈ പ്രസ്താവ വാതിലിന്റെ പുറൊഭാഗത്തു എഴുതിവച്ചിട്ടുണ്ടായിരുന്ന ഒരുവാചകം എനിക്കു ദൃഷ്ടിഗോചരമായി തീൎന്നു- അതു ഇപ്രകാരമായിരുന്നു:—

“ഇടുക്കു വാതിലിൽ കൂടി അകത്തു കടപ്പിൻ എന്തെന്നാൽ ജീ